


Malankara
Social
Service
Society

# Srothas Speaks

## മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി വാർത്താ പത്രിക
















വാല്യം 1 | ലക്കം 2 | 2023 ഏപ്രിൽ

## സ്റ്റാഫ് മീറ്റിംഗ്



2023 മാർച്ച് 31 ന് എം.എസ്സ്.എസ്സ്.എസ്സ് ന്റെ ഡയറക്ടറായ ബഹു.വർഗ്ഗീസ് കിഴക്കേകരയുടെ അദ്ധ്യക്ഷതയിൽ സ്റ്റാഫ് മീറ്റിംഗ് നടത്തപ്പെട്ടു. ഓരോ പ്രോജക്ടിന്റെയും പ്രവർത്തനങ്ങളെക്കുറിച്ച് ചർച്ച ചെയ്തു വിലയിരുത്തൽ നടത്തി, നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു.

## PIA Review Meeting - DDUGKY




2023 ഏപ്രിൽ 5 ന് ഡി.ഡി.യു.ജി.കെ.വൈ പദ്ധതിയുടെ പ്രോഗ്രസ്സ് റിവ്യൂ മീറ്റിംഗ് തിരുവനന്തപുരം SP Grand Days ൽ വച്ച് നടത്തപ്പെട്ടു. എം.എസ്സ്.എസ്സ്.എസ്സ് ൽ നിന്ന് സ്റ്റേറ്റ് പ്രോജക്ട് കോർഡിനേറ്റർ റോഷിൻ എ സാം, ഫിനാൻസ് മെമ്പർ ശ്രീ ബൈജു രാജു എന്നിവർ പങ്കെടുത്തു.

## സജീവം - ലഹരി വിരുദ്ധ ബോധവൽക്കരണ പരിപാടി ഉദ്ഘാടനം




2023 ഏപ്രിൽ 13 ന് കാരിത്താസ് ഇന്ത്യ, കാത്തലിക് ബിഷപ്പ് കോൺഫറൻസ്, കേരള സോഷ്യൽ സർവീസ് ഫോറം എന്നിവയുടെ സഹായത്തോടെ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ലഹരിക്കെതിരെ സജീവം എന്ന പേരിൽ അതിരൂപതാതലത്തിൽ ഒന്നരവർഷം നീണ്ടു നിൽക്കുന്ന ലഹരി വിരുദ്ധ പദ്ധതിയുടെ പ്രവർത്തന ഉദ്ഘാടനം പിരപ്പൻകോട് സെന്റ് ജോൺസ് മെഡിക്കൽ വില്ലേജിൽ തിരുവനന്തപുരം മേജർ അതിരൂപത സഹായമെത്രാൻ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ നിർവഹിച്ചു. പദ്ധതി അനുബന്ധിച്ച് വരും മാസങ്ങളിൽ തിരുവനന്തപുരം, പത്തനംതിട്ട, കൊല്ലം ജില്ലകളിലെ വിവിധ ഇടങ്ങളിൽ റാലികൾ, ബോധവൽക്കരണ ക്ലാസുകൾ, സെമിനാറുകൾ, മാജിക് ഷോകൾ, തെരുവു നാടകങ്ങൾ എന്നിവ സംഘടിപ്പിക്കുന്നു. തിരുവനന്തപുരം മേജർ അതിരൂപത വികാർ ജനറാൾ ഫാ. തോമസ് കയ്യാലക്കൽ അധ്യക്ഷത വഹിച്ചു. തിരുവനന്തപുരം ജില്ലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ എ സലിം മുഖ്യാഥിതിയായി ക്ലാസുകൾ നയിച്ചു. മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി എക്സിക്യൂട്ടീവ് ഡയറക്ടർ ഫാ. വർഗീസ് കിഴക്കേക്കര സ്വാഗതം ആശംസിച്ചു. കേരള സോഷ്യൽ സർവീസ് ഫോറം സജീവം പ്രോജക്ട് സ്റ്റേറ്റ് കോർഡിനേറ്റർ ആൽബിൻ ജോസ്, കെസി.വൈ.എം പ്രസിഡന്റ് ഷാരോൺ കോശി, ഫാ. അനിൽ കോശി, മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ചീഫ് കോർഡിനേറ്റർ റോഷിൻ എ സാം, മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സജീവം പ്രോജക്ട് കോർഡിനേറ്റർ ബൈജു രാജു എന്നിവർ പ്രസംഗിച്ചു.

## സജീവം - ലഹരി വിരുദ്ധ മാജിക്ഷോ

2023 ഏപ്രിൽ 14 ന് കാരിത്താസ് ഇന്ത്യ, കാത്തലിക് ബിഷപ്പ് കോൺഫറൻസ്, കേരള സോഷ്യൽ സർവീസ് ഫോറം എന്നിവയുടെ സഹായത്തോടെ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ലഹരിക്കെതിരെ സജീവം എന്ന പേരിൽ അതിരൂപതാതലത്തിൽ ഒന്നരവർഷം നീണ്ടു നിൽക്കുന്ന ലഹരി വിരുദ്ധ ബോധവൽക്കരണ പദ്ധതിയുടെ ഭാഗമായി മജീഷ്യൻ നാഥിന്റെ മാജിക് ഷോ വാമനപുരം എംഎൽഎ ഡികെ മുരളി ഉദ്ഘാടനം ചെയ്തു. 25000 സ്റ്റേജുകളിൽ ലഹരിക്കെതിരെയും, ക്യാൻസറിനെതിരെയും ബോധവത്കരണ പരിപാടികൾ നടത്തിയ മജീഷ്യൻ നാഥിനെ ഡി. കെ. മുരളി എംഎൽഎ മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റിയുടെ ആദരം നൽകി. സെന്റ് ജോൺസ് മെഡിക്കൽ വില്ലേജ് ഡയറക്ടർ ഫാ. ജോസ് കിഴക്കേടത്ത് അധ്യക്ഷത വഹിച്ചു. സോഷ്യൽ സർവീസ് സൊസൈറ്റി എക്സിക്യൂട്ടീവ് ഡയറക്ടർ ഫാ. വർഗീസ് കിഴക്കേക്കര സ്വാഗതം




ആശംസിച്ചു. വന്ദ്യ ഫീലിപ്പോസ് ദയാനന്ദ് റമ്പാന് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയെ പ്രതിനിധാനം ചെയ്ത് എംഎൽഎ ഡികെ മുരളി പൊന്നാട നൽകി ആദരിച്ചു. വന്ദ്യ ഫീലിപ്പോസ് ദയാനന്ദ് റമ്പാൻ, കേരള സോഷ്യൽ സർവീസ് ഫോറം സജീവം പ്രോജക്ട് കോർഡിനേറ്റർ ആൽബിൻ ജോസ്, ഫാ. അനിൽ കോശി, മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി ചീഫ് കോർഡിനേറ്റർ റോഷിൻ എ സാം, മലങ്കര സോഷ്യൽ സർവീസ് സൊസൈറ്റി സജീവം പ്രോജക്ട് കോർഡിനേറ്റർ ബൈജു രാജു എന്നിവർ പ്രസംഗിച്ചു.

## സജീവം ലഹരി വിരുദ്ധ ബോധവല്ക്കരണ പരിപാടി- പാപ്പാല



2023 ഏപ്രിൽ 16 ന് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി ലഹരിക്കെതിരെ സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ പരിപാടി കിളിമാനൂർ വൈദിക ജില്ലയിലെ പാപ്പാല ഇടവകയിൽ വച്ച് നടത്തപ്പെട്ടു. ഈ പരിപാടിയിൽ ഇടവക വികാരിയും എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടറുമായ ഫാ.വർഗ്ഗീസ് കിഴക്കേകര അധ്യക്ഷത വഹിച്ച പരിപാടിയിൽ MCA മേജർ അതിരൂപത ട്രഷറർ അരശുംമൂട് ശ്രീ ജോൺ ഉദ്ഘാടനം ചെയ്തു. എം.എസ്സ്.എസ്സ്.എസ്സ് സജീവം കോർഡിനേറ്റർ ശ്രീ ബൈജു രാജു ക്ലാസുകൾക്ക് നേതൃത്വം നൽകി.

### സേവ് ഏ ഫാമിലി പ്ലാൻ പദ്ധതി (SAFP)



2023 ഏപ്രിൽ 17 ന് എം.എസ്സ്.എസ്സ്. എസ്സ് ൽ സേവ് ഏ ഫാമിലി പ്ലാൻ പദ്ധതിയിൽ പുതിയ പ്രോജക്ട് കോർഡിനേറ്ററായ് ശ്രീമതി ആര്യമോൾ എസ് ചുമതലയേറ്റു.

## സജീവം ലഹരി വിരുദ്ധ ബോധവല്ക്കരണ പരിപാടി - കൊടുമൺ



2023 ഏപ്രിൽ 19 ന് രാവിലെ 11 മണിക്ക് ലഹരി വിരുദ്ധ ബോധവൽക്കരണ മാജിക് ഷോ പ്രശസ്ക്ത മജീഷ്യൻ നാഥ് തിരുവനന്തപുരം മേജർ അതിരൂപത അടൂർ വൈദിക ജില്ലയിലെ കൊടുമൺ സെന്റ് ബഹനാൻസ് മലങ്കര കത്തോലിക്കാ ദൈവാലയത്തിൽ വച്ചു നടത്തപ്പെട്ടു. ഇടവക വികാരിയും എം.എസ്സ്.എസ്സ്.എസ്സ് മുൻ ഡയറക്ടറുമായ ബഹു.ജോൺ വിളയിൽ അച്ചൻ സ്വാഗതം ആശംസിച്ചു. എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ ഫാ.വർഗ്ഗീസ് കിഴക്കേകര അദ്ധ്യക്ഷത വഹിച്ചു. കൊടുമൺ പോലീസ് സ്റ്റേഷൻ എസ് ഐ ശ്രീ രതീഷ് ഈ പരിപാടി ഉദ്ഘാടനം ചെയ്തു. കുട്ടികളും യുവജനങ്ങളും മാതാപിതാക്കളും ഉൾപ്പടെ 125 പേർ പങ്കെടുത്തു. എം.എസ്സ്.എസ്സ്.എസ്സ് സജീവം കോർഡിനേറ്റർ ശ്രീ ബൈജു രാജു എവർക്കും നന്ദി അറിയിച്ചു.

# സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ പരിപാടി - ആയൂർ











**St. Mary's Malankara Catholic Church, Ayoor**

Date : 19 April 2023

2023 ഏപ്രിൽ 19 ന് ഉച്ചയ്ക്ക് 2 മണിക്ക് ലഹരി വിരുദ്ധ ബോധവൽക്കരണ മാജിക് ഷോ പ്രശസ്ത മജീഷ്യൻ നാഥ് തിരുവനന്തപുരം മേജർ അതിരൂപത ആയൂർ വൈദിക ജില്ലയിലെ സെന്റ് മേരീസ് മലങ്കര കത്തോലിക്കാ ദൈവാലയത്തിൽ വച്ച നടത്തപ്പെട്ടു. എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ അദ്ധ്യക്ഷതവഹിച്ച ഈ മീറ്റിംഗിൽ KCBC മദ്യവിരുദ്ധ സമിതി സംസ്ഥാന ജനറൽ സെക്രട്ടറിയും ജില്ലാവികാരിയുമായ പെരിയ.ബഹു.ഫാ. ജോൺ അരീക്കൽ ഉദ്ഘാടനം ചെയ്തു. കുട്ടികളും യുവജനങ്ങളും മാതാപിതാക്കളും ഉൾപ്പടെ 125 പേർ പങ്കെടുത്തു. എം.എസ്സ്.എസ്സ്.എസ്സ് സജീവം കോർഡിനേറ്റർ ശ്രീ ബൈജു രാജു എവർക്കും നന്ദി അറിയിച്ചു.

# സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ ക്ലാസും, പോസ്റ്റർ പ്രകാശനവും - നിലമേൽ

2023 ഏപ്രിൽ 21 ന് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയും, മലങ്കര കാത്തലിക് അസോസിയേഷനും ചേർന്ന് കിളിമാനൂർ വൈദിക ജില്ലയിലെ നിലമേൽ സെന്റ്മേരീസ് ഇടകവയിൽ വച്ച് സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ പരിപാടിയുടെ പോസ്റ്റർ പ്രകാശനം തിരുവനന്തപുരം മേജർ അതിരൂപത സഹായമെത്രാൻ അഭിവന്ദ്യ മാത്യൂസ് മാർ പോളിക്കാർപ്പസ് എപ്പിസ്കോപ്പ നിർവഹിക്കുകയും, അഞ്ചൽ സെന്റ് ജോൺസ് കോളേജ് അസിസ്റ്റന്റ് പ്രൊഫസർ ബ്രില്ല്യന്റ് രാജൻ (HOD – EVS Dept.) ബോധവൽക്കരണ ക്ലാസ്സിന് നേതൃത്വം നൽകുകയും ചെയ്തു. എം.സി.എ തിരുവനന്തപുരം മേജർ അതിരൂപതയിലെയും, കിളിമാനൂർ വൈദികജില്ലയിലെയും ഭാരവാഹികൾ പങ്കെടുത്തു. എം.എസ്സ്.എസ്സ്.എസ്സ് സജീവം പ്രോജക്ട് കോർഡിനേറ്റർ ശ്രീ ബൈജു രാജു പരിപാടിക്ക് നേതൃത്വം നൽകി.




സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ ക്ലാസും, പോസ്റ്റർ പ്രകാശനവും

# സജീവം ലഹരി വിരുദ്ധ ക്യാമ്പെയ്ൻ - സ്റ്റേറ്റ് ലെവൽമീറ്റിംഗ്




2023 ഏപ്രിൽ 21 ന് പാലാരിവട്ടം പാസ്റ്ററൽ ഓറിയന്റേഷൻ സെന്ററിൽ വച്ച് കാരിത്താസ് ഇന്ത്യയും കേരള സോഷ്യൽ സർവ്വീസ് ഫോറവും ചേർന്ന് സംഘടിപ്പിച്ച സജീവം ലഹരി വരുദ്ധ ക്യാമ്പെയിന്റെ സ്റ്റേറ്റ് ലെവൽ ത്രൈമാസ അവലോകന മീറ്റിംഗിൽ എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ ഫാ.വർഗ്ഗീസ് കിഴക്കേകര പങ്കെടുത്തു.

# സ്പർശ് പ്രോജക്ട്: ബഥനിയ റിഹാബിലിറ്റേഷൻ സെൻറർ സന്ദർശനം

2023 ഏപ്രിൽ 21 ന് സെൻസ് ഇന്റർനാഷണൽ ഇന്ത്യാപദ്ധതിയുടെ ഭാഗമായി സ്പർശ് ടീം അംഗങ്ങൾ കുമാരപുരം ബഥാനിയ റിഹാബിലിറ്റേഷൻ സെന്റർ സന്ദർശിച്ചു. ബന്ധപ്പെട്ട സമാന്തര രീതിയിൽ പ്രവർത്തിക്കുന്ന മറ്റു ഏജൻസികളുമായി ബന്ധം സ്ഥാപിക്കുന്ന ലോക്കൽ പാർട്ണേഴ്സ് നെറ്റ്വർക്കിങ്ങിന്റെ ഭാഗമായിട്ടാണ് ടീം അംഗങ്ങളായ പ്രോജക്ട് കോർഡിനേറ്റർ അർജ്ജുൻ പി ജോർജ്, സ്പെഷ്യൽ എഡ്യൂക്കേറ്റർമാരായ ബൃന്ദ, സുപ്രഭ, സി.ബി.ആർ വർക്കർ സുജാത എന്നിവർ സന്ദർശനം നടത്തിയത്.



# DISHA Committe Meeting

DISHA Committe Meeting April 25,2023






2023 ഏപ്രിൽ 25 ന് സംസ്ഥാനതല ദിശ കമ്മറ്റി യോഗം തിരുവനന്തപുരം മസ്ക്കറ്റ് ഹോട്ടലിലെ ഹാർമണി ഹാളിൽ വച്ച് തദ്ദേശ സ്വയംഭരണ വകുപ്പ് മന്ത്രി ശ്രീ.എം.ബി രാജേഷിന്റെ അധ്യക്ഷതയിൽ യോഗത്തിൽ എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ ഫാ.വർഗ്ഗീസ് കിഴക്കേക്കര പങ്കെടുത്തു.

# CHARIS Migration - Medical Kit Distribution to Migrants , Kottiyam

തിരുവനന്തപുരം മേജർ അതിരൂപതയുടെ സാമൂഹ്യക്ഷേമ വിഭാഗമായ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി കാരിത്താസ് ഇന്ത്യയുടെ നേതൃത്വത്തിൽ നടത്തി വരുന്ന ചാരീസ് മൈഗ്രേഷൻ പദ്ധതിയുടെ ഭാഗമായി കൊല്ലം ജില്ലയിലെ കൊട്ടിയത്ത് വച്ച് സംഘടിപ്പിച്ച പരിപാടി എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ ഫാ.വർഗ്ഗീസ് കിഴക്കേക്കര ഉദ്ഘാടനം ചെയ്യുകയും കേരള സോഷ്യൽ സർവ്വീസ് ഫോറത്തിന്റെ മുൻ ഡയറക്ടർ




ഫാ.റോമാൻസ് ആന്റണി മെഡിക്കൽ കിറ്റുകൾ വിതരണം ചെയ്യുകയും ചെയ്തു. എം.എസ്സ്.എസ്സ്.എസ്സ് ചീഫ് കോർഡിനേറ്റർ റോഷിൻ എ സാം, കൊല്ലം കിസ്മത്ത് കോർഡിനേറ്റർ കുമാരി.രേഷ്മ, എം.എസ്സ്.എസ്സ്.എസ്സ് ചാരീസ് പ്രോജക്ട് കോർഡിനേറ്റർ ശ്രീ സിജോ വി എസ് എന്നിവർ നേതൃത്വം നൽകി. 320 അഥിതി തൊഴിലാളികൾ പങ്കെടുത്തു.

# സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ പരിപാടി - അഞ്ചൽ




2023 ഏപ്രിൽ 27 ന് മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി സജീവം ലഹരി വിരുദ്ധ ബോധവൽക്കരണ ക്യാമ്പെയ്ൻ അഞ്ചൽ വൈദിക ജില്ലയിലെ സെന്റ് മേരീസ് ദേവാലയത്തിൽ വച്ച് രാവിലെ 9.30 ന് നടത്തപ്പെട്ടു. ഈ പരിപാടിയിൽ എം.എസ്സ്.എസ്സ്.എസ്സ് ഡയറക്ടർ ഫാ.വർഗ്ഗീസ് കിഴക്കേക്കര സ്വാഗതം ആശംസിച്ചു. അഞ്ചൽ വൈദിക ജില്ലാ വികാരിയും എം.എസ്സ്.എസ്സ്.എസ്സ് മുൻ ഡയറക്ടറുമായ പെരിയ ബഹുമാനപ്പെട്ട ഫാ.ബോവസ് മാതൃ മേല്പുട്ട് പരിപാടി ഉദ്ഘാടനം ചെയ്തു. പുനലൂർ എക്സൈസ് ഓഫീസർ ഹരിലാൽ കുട്ടികൾക്കായ് ക്ലാസ്സ് നയിച്ചു. എം.എസ്സ്.എസ്സ്.എസ്സ് സജീവം പ്രോജക്ട് കോർഡിനേറ്റർ ശ്രീ ബൈജു രാജു ഏവർക്കും നന്ദി അറിയിച്ചു.

## Donate Now and Make a Difference



You can donate us for our
charitable and social causes.
Join us on a journey and see how your financial support
transforms the lives of marginalized people.

**You can donate every month or annually.**

Eligible donations are exempted under Section 80 G of the Income Tax Act, 1961

Bank Account Details (Local)
The Director Malankara Social Service Society
Bank Account Number: 0298-02767224-190001
Bank: CSB Bank, Pattom Branch
IFSC: CSBK0000298


Contact donor relation desk:
09946697764, 07012017473





Malankara
Social
Service
Society

**Malankara Social Service Society (MSSS),**
**Srothas,**
**St. Mary's Campus, Pattom P.O**
**Trivandrum – 695004**
**Kerala, India**
**Mob: +91 7012017473**
**Email: info@msss.org**
**Website: www.msss.org**




msssstvm
msssstvm
msssstvm
msssstvm

